**പ്രിയപ്പെട്ട സഹോദരങ്ങളേ,**

**ഭാരതീയർ എവിടെയായിരുന്നാലും അവർ ആയിരിക്കുന്ന ഇടങ്ങളിൽ തങ്ങളുടെ ദേശം ബ്രിട്ടീഷ് അടിമത്തത്തിൽനിന്നു സ്വതന്ത്രമാക്കപ്പെട്ടതിന്റെ എഴുപത്തിഏഴാം വാർഷികം ആഘോഷിക്കുകയാണ്. ഈ വേളയിൽ നമ്മുടെ ദേശത്തിനു ലഭിച്ച സ്വാതന്ത്ര്യത്തിനായും ആ ദിവസത്തെ ഓർത്തുകൊണ്ടും എല്ലാവർക്കും ആശംസകൾ നേരുന്നു. അതോടൊപ്പംതന്നെ മനുഷ്യരുടെ അടിമത്തത്തിൽനിന്നു സ്വതന്ത്രരാക്കപ്പെട്ടവരായ നാം മറ്റെന്തിന്റെയെങ്കിലും അടിമത്തത്തിലാണോ ഇന്നു ജീവിക്കുന്നതു എന്ന് ഇവിടെ ചിന്തിക്കുകയാണ് ഈ ചിന്താവിഷയത്തിലൂടെ ചെയ്യുന്നത്. അതായത് പൂർണ്ണമായ സ്വാതന്ത്ര്യത്തിലാണെന്ന് അവകാശപ്പെടുന്ന നാം അപ്രകാരം തന്നെയാണോ എന്നു ചിന്തിക്കുക മാത്രം.**

**ഇക്കാലങ്ങളിൽ നാം പരിശോധിച്ചുനോക്കുമ്പോൾ വളരെ കുറച്ചു രാജ്യങ്ങളേ മറ്റു രാജ്യങ്ങളുടെ അടിമത്തത്തിൽ കഴിയുന്നതായി കാണാൻ സാധിക്കുകയുള്ളു. ചിലവയെ ഒഴിവാക്കിയാൽ ഏതാണ്ടെല്ലാംതന്നെയും സ്വതന്ത്രമാക്കപ്പെട്ടു എന്നർത്ഥം.**

**ലോകത്തിലെ ബഹുഭൂരിപക്ഷം ജനസമൂഹം വായിക്കുകയും വിശ്വസിക്കുകയും ചെയ്തുവരുന്ന ഒരു പുസ്തകമാണ് സത്യവേദപുസ്തകവും (Holy Bible) അതിലെ ദൈവവും.(യെഹോവ) ഈ പുസ്തകം വായിക്കുന്ന ഒരാൾക്ക് മനുഷ്യവർഗ്ഗം ആയിരിക്കുന്ന മറ്റൊരു അടിമത്തത്തെക്കുറിച്ച് അതിൽനിന്നു സൂചന ലഭിക്കുന്നുണ്ട്. അതിൽ മനുഷ്യവർഗ്ഗം സ്വാതന്ത്ര്യം പ്രാപിക്കുന്നതിനുള്ള മാർഗ്ഗം യേശുക്രിസ്തു വെളിപ്പെടുത്തുന്നുണ്ട്.**

***(യോഹന്നാൻ – അദ്ധ്യായം 8:31. തന്നിൽ വിശ്വസിച്ച യെഹൂദന്മാരോടു യേശു: "എന്റെ വചനത്തിൽ നിലനില്ക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി, 32. സത്യം അറികയും സത്യം നിങ്ങളെ***

*സ്വതന്ത്രന്മാരാക്കുകയും ചെയ്യും" എന്നു പറഞ്ഞു.)*

എന്നാൽ തന്നെ ശ്രവിച്ച യഹൂദന്മാർക്ക് ആ അടിമത്തത്തെക്കുറിച്ച് മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഇന്നും ഭൂമിയിലെ ബഹുഭൂരിപക്ഷം മനുഷ്യരും മനസ്സിലാക്കാത്ത ഒരു മർമ്മം കൂടിയാണത്.

അവർ യേശുവിനോട് ഇങ്ങനെ മറുപടിയായി പറഞ്ഞു.

*യോഹന്നാൻ – അദ്ധ്യായം 8:33. അവർ അവനോടു: ഞങ്ങൾ അബ്രാഹാമിന്റെ സന്തതി; ആർക്കും ഒരുനാളും ദാസന്മാരായിരുന്നിട്ടില്ല; നിങ്ങൾ സ്വതന്ത്രന്മാർ ആകും എന്നു നീ പറയുന്നതു എങ്ങനെ എന്നു ഉത്തരം പറഞ്ഞു. യോഹന്നാൻ – അദ്ധ്യായം 8:34. അതിന്നു യേശു: "ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു: പാപം ചെയ്യുന്നവൻ എല്ലാം പാപത്തിന്റെ ദാസൻ ആകുന്നു.*

മനുഷ്യൻ പാപത്തിന്റെ അടിമത്തത്തിലാണെന്ന് യേശു വെളിപ്പെടുത്തുകയായിരുന്നു ഇതിലൂടെ ചെയ്തത്. അങ്ങനെയുള്ള പാപഅടിമത്തത്തിൽനിന്നു മോചനം പ്രാപിക്കുവാനുള്ള മാർഗ്ഗവും യേശുക്രിസ്തു അവരുമായി പങ്കുവെച്ചു. അതിങ്ങനെയാണ്;
*(യോഹന്നാൻ – അദ്ധ്യായം 8:36. പുത്രൻ നിങ്ങൾക്കു സ്വാതന്ത്ര്യം വരുത്തിയാൽ നിങ്ങൾ സാക്ഷാൽ സ്വതന്ത്രർ ആകും.)*
മനുഷ്യർക്ക് പാപത്തിൽനിന്നു സ്വാതന്ത്ര്യം നൽകുന്ന ഈ പുത്രൻ ആരാണ്? അവൻ എവിടയാണ് ജനിക്കേണ്ടത്? ജനിച്ചുവോ?ഇതിലേക്കു തിരിയുന്നതിനുമുമ്പ് പാപം എന്നാൽ എന്താണ് എന്ന് നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു.

പഴയനിയമത്തിലെ ഉൽപ്പത്തിപ്പുസ്തകത്തിലെ വിവരണങ്ങളിൽനിന്നും മനുഷ്യനു നൽകപ്പെട്ടിരുന്ന ഒരു കൽപ്പനയുടെ ലംഘനത്തിലൂടെ അവൻ സാത്താന്റെ അധികാരത്തിൻകീഴിലേക്ക്

**മാറ്റപ്പെട്ടതായും അതിൽത്തന്നെ അടയ്ക്കപ്പെട്ടതായും തെളിവുതരുന്നുണ്ട്.**

***ഉൽപ്പത്തി 3 :22 യഹോവയായ ദൈവം: മനുഷ്യൻ നന്മ തിന്മകളെ അറിവാൻ തക്കവണ്ണം നമ്മിൽ ഒരുത്തനെപ്പോലെ ആയിത്തീർന്നിരിക്കുന്നു; ഇപ്പോൾ അവൻ കൈ നീട്ടി ജീവവൃക്ഷത്തിന്റെ ഫലംകൂടെ പറിച്ചുതിന്ന് എന്നേക്കും ജീവിപ്പാൻ സംഗതി വരരുത് എന്നു കല്പിച്ചു.***

***23 അവനെ എടുത്തിരുന്ന നിലത്തു കൃഷി ചെയ്യേണ്ടതിനു യഹോവയായ ദൈവം അവനെ ഏദെൻതോട്ടത്തിൽനിന്നു പുറത്താക്കി.***
***24 ഇങ്ങനെ അവൻ മനുഷ്യനെ ഇറക്കിക്കളഞ്ഞു; ജീവന്റെ വൃക്ഷത്തിങ്കലേക്കുള്ള വഴി കാപ്പാൻ അവൻ ഏദെൻതോട്ടത്തിനു കിഴക്കു കെരൂബുകളെ തിരിഞ്ഞുകൊണ്ടിരിക്കുന്ന വാളിന്റെ ജ്വാലയുമായി നിർത്തി.***

**പുതിയനിയമത്തിൽ അതിനെ പൌലൊസ്അപ്പോസ്തലൻ ലളിതമായി ഇങ്ങനെ വ്യക്തമാക്കുന്നു.**

***ഗലാത്യർ 3:22 എങ്കിലും വിശ്വസിക്കുന്നവർക്കു വാഗ്ദത്തം യേശുക്രിസ്തുവിലെ വിശ്വാസത്താൽ ലഭിക്കേണ്ടതിന്നു തിരുവെഴുത്തു എല്ലാവറ്റെയും പാപത്തിൻ കീഴടെച്ചുകളഞ്ഞു.***

**മുഴുവൻ ഭൂമിയും അതിലുള്ള എല്ലാംതന്നെയും ദുഷ്ടന്റെ(പിശാചിന്റെ) കയ്യിൽ ഭാരമേേൽപ്പിചിരിക്കുന്നു എന്ന് വചനം മറ്റൊരിടത്തു വെളിപ്പെടുത്തുന്നു.**

*ഇയ്യോബ്9:[24] ഭൂമി ദുഷ്ടന്മാരുടെ കയ്യിൽ ഏല്പിച്ചിരിക്കുന്നു; അതിലെ ന്യായാധിപന്മാരുടെ മുഖം അവൻ മൂടിക്കളയുന്നു; അതു അവനല്ലെങ്കിൽ പിന്നെ ആർ?*

**പാപം അല്ലെങ്കിൽ തിന്മ എന്ന പേരിൽ ഉള്ള പ്രവർത്തികളെ എല്ലാ മതങ്ങളും പ്രത്യേകിച്ച് യുക്തിവാദംപോലും അംഗീകരിക്കുന്നുണ്ട്. എന്നാൽ ഒരു മനുഷ്യനിൽനിന്നു അത് എങ്ങനെയാണ് പുറപ്പെടുന്നതെന്ന് വിശദീകരിക്കുന്നതിൽ അഭിപ്രായഐക്യം കാണാൻ കഴിയില്ല. എന്നാൽ ഏറ്റവും കൃത്യവും സുതാര്യവുമായ അഭിപ്രായം നൽകുന്നത് യേശുക്രിസ്തുവിന്റെ വാക്കുകളിലൂടെയാണ്. അത് ഇങ്ങനെയാണെന്ന് ശിഷ്യനായ യോഹന്നാൻ രേഖപ്പെടുത്തിയിരിക്കുന്നു.**

*അദ്ധ്യായം 8:34. അതിന്നു യേശു: "ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു: പാപം ചെയ്യുന്നവൻ എല്ലാം പാപത്തിന്റെ ദാസൻ ആകുന്നു.*

**പാപം ചെയ്യുന്നവൻ പാപം എന്ന യജമാനന്റെ ദാസൻ (അടിമ) ആണെന്നുള്ള യേശുക്രിസ്തുവിന്റെ വെളിപ്പെടുത്തലുകൾ ശ്രദ്ധേയമാണ്. ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ട യിസ്രായേലിൽ നിലനിന്നിരുന്ന അടിമ ഉടമ വ്യവസ്ഥകൾ നമ്മെ ഇതിലേക്കു തിരിക്കുന്നു.പുതിയനിയമത്തിൽ കാണുന്ന ഫിലേമോൻ എന്ന വ്യക്തിക്കുള്ള ലേഖനം ഈ വ്യവസ്ഥിതിയെ തുറന്നുകാണിക്കുന്നു. അതിൽത്തന്നെ നിയമംമൂലം അനുവദിക്കപ്പെട്ടിട്ടുള്ള ഈ വ്യവസ്ഥയെ ഹൃദയപരിച്ഛേദന എന്ന പുതിയനിയമത്തിലൂടെ റദ്ദുചെയ്യുന്നതായും നമുക്കു കാണാം.**

**പിശാചിന്റെ അടിമയായ മനുഷ്യന്റെ ജീവിതത്തിൽ പാപം എവിടെയാണ് വസിക്കുന്നത്?പാപം**

എവിടെയാണ് ഇടപെടുന്നത് എന്ന് നാം മനസ്സിലാക്കേണ്ടതാണ്.

ക്രിസ്തീയവിശ്വാസസംഹിതയനുസരിച്ചു ഒരുപാടു ഉപദേശ പിരിവുകൾ നമുക്ക് കാണാം. ഓരോരോ സഭകളും തങ്ങളുടേേതാണ് ശരിയായ രീതിയെന്ന് പഠിപ്പിക്കുന്നു. അതുപോലെ പാപം എന്നുള്ള മുഖ്യവിഷയത്തിലും ഇവർക്ക് അഭിപ്രായഐക്യം ഇല്ലെന്നു പറയാം.

ഇതിൽ നിന്നും പാപം എന്താണെന്ന് പെട്ടെന്ന് മനസ്സിലാക്കുക സാധ്യമാവില്ല എന്നാൽ യേശുക്രിസ്തുവിന്റെ വാക്കുകൾ അനുസരിച്ച് നാം ചിന്തിക്കുമ്പോൾ വ്യക്തമായ ഒരു കാഴ്ചപ്പാട് അതിൽ ഉണ്ട് എന്ന് നമുക്ക് മനസ്സിലാക്കാൻ കഴിയും. യേശു ഇപ്രകാരമാണ് അരുളിച്ചെയ്തത്. പാപം ചെയ്യുന്നവൻ എല്ലാം പാപത്തിന്റെ ദാസൻ ആകുന്നു.

*യോഹന്നാൻ 8:34. അതിന്നു യേശു: "ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു: പാപം ചെയ്യുന്നവൻ എല്ലാം പാപത്തിന്റെ ദാസൻ ആകുന്നു.*

ഇതിൽ നിന്നും പാപത്തിന്റെ ദാസനായവൻ പാപപ്രവർത്തികളിൽ ഇടപെടുന്നു എന്ന് മനസ്സിലാക്കാം. പാപം ചെയ്യുന്നവൻ പിശാചിന്റെ മകൻ ആകുന്നു എന്ന് യോഹന്നാൻ തന്റെ ലേഖനത്തിലും വെളിപ്പെടുത്തിയിട്ടുണ്ട്.

*1 യോഹന്നാൻ 3:8 പാപം ചെയ്യുന്നവൻ പിശാചിന്റെ മകൻ ആകുന്നു.*

ഇതിൽ നിന്നും പാപവും ദാസനും രണ്ട് ആളുകളാണെന്ന് വ്യക്തമാണ്. ഇതിൽ നിന്നും ദാസൻ ആയവൻ മനുഷ്യനാണെന്നും പാപം എന്നുള്ളത് പിശാച് ആണെന്നും നമുക്ക് മനസ്സിലാക്കാം.

**(മനുഷ്യനും പിശാചും രണ്ട് ആത്മവ്യക്തികളാണ്.അപ്പോൾത്തന്നെ ദൈവത്തിന്റെ സൃഷ്ടികളും.മനുഷ്യന് ശരീരം ഉണ്ട്.എന്നാൽ പിശാചിനാകട്ടെ സ്വന്തമായൊരു ശരീരം ഇല്ല. രണ്ടുപേരും ഒരു ദേഹത്തിൽ വസിക്കുന്നു. )**

**എന്നാൽ പിശാച് മനുഷ്യനിൽ വസിക്കുന്നു എന്നുള്ളത് ക്രിസ്തീയലോകത്തെ എല്ലാ പ്രഭാഷകന്മാരും അംഗീകരിക്കുന്നില്ല. മറിച്ച് അത് ഒരു ശക്തിയാണെന്നോ അല്ലെങ്കിൽ ഒരു അവസ്ഥയാണെന്നോ മറ്റോ പറഞ്ഞു പാപത്തിന്റെ**

**കൂട്ടുവാസത്തെ അതായത് ആത്മാവായ മനുഷ്യനോടൊത്തുള്ള പിശാചിന്റെ ജീവിതത്തെ നിസ്സാരവൽക്കരിക്കുന്നു.**

**പഴയനിയമം നാം വായിക്കുമ്പോഴും ദാവീദ് രാജാവിന്റെ ഉള്ളത്തിൽ സാത്താൻ വസിച്ചിരുന്നതായി വചന തെളിവുകൾ ലഭിക്കുന്നുണ്ട്. ദാവീദ് രാജാവ് തന്റെ ജീവിതത്തിലുണ്ടായ ഒരു സന്ദർഭത്തിൽ ഊരിയാവിന്റെ ഭാര്യയെ തെറ്റിലേക്ക് നയിക്കുന്നതായി കാണാൻ കഴിയും. ഈ സന്ദർഭത്തെ പ്രവാചകനായ നാഥൻ വിശദമാക്കുമ്പോൾ പാപത്തെ അല്ലെങ്കിൽ സാത്താനെ ഒരു വഴിപോക്കനായി ചിത്രീകരിക്കുന്നുണ്ട്.**

***2 ശാമുവേൽ 12:4 ധനവാന്റെ അടുക്കൽ ഒരു വഴിയാത്രക്കാരൻ വന്നു; തന്റെ അടുക്കൽ വന്ന വഴിപോക്കന്നുവേണ്ടി പാകംചെയ്‌വാൻ സ്വന്ത ആടുമാടുകളിൽ ഒന്നിനെ എടുപ്പാൻ മനസ്സാകാതെ, അവൻ ആ ദരിദ്രന്റെ കുഞ്ഞാടിനെ പിടിച്ചു തന്റെ അടുക്കൽ വന്ന ആൾക്കുവേണ്ടി പാകം ചെയ്തു.***

**മാത്രവുമല്ല ഇസ്രായേലിന്റെ ജനസംഖ്യ എടുക്കുമ്പോൾ സാത്താൻ ഇസ്രായേലിന് വിരോധമായി പ്രവർത്തിക്കുവാൻ ദാവീദിന്റെ ഉള്ളതിൽ പ്രേരണ**

**നൽകിയതായും വചനത്തിൽ തെളിവുകൾ നൽകുന്നുണ്ട്.**

***1ദിനവൃത്താന്തം 21:1അനന്തരം സാത്താൻ യിസ്രായേലിന്നു വിരോധമായി എഴുന്നേറ്റു യിസ്രായേലിനെ എണ്ണുവാൻ ദാവീദിന്നു തോന്നിച്ചു.***

**പുതിയ നിയമത്തിലും അപ്പോസ്തോലൻ പൗലോസ് ഈ കാര്യത്തെ വളരെ മനോഹരമായി വ്യക്തമാക്കുന്നു. അതായത് താൻ നന്മ ചെയ്യുവാൻ ആഗ്രഹിക്കുമ്പോൾ അത് ചെയ്യുവാൻ കഴിയാതെ ഇച്ഛിക്കാത്ത തിന്മ താൻ പ്രവർത്തിക്കുന്നു എന്നും എന്നാൽ അത് താൻ അല്ലെന്നും തന്നിൽ വസിക്കുന്ന പാപമാണെന്നും വ്യക്തമാക്കുന്നു.**

***റോമർ 7:[15] ഞാൻ പ്രവർത്തിക്കുന്നതു ഞാൻ അറിയുന്നില്ല; ഞാൻ ഇച്ഛിക്കുന്നതിനെ അല്ല പകെക്കുന്നതിനെ അത്രേ ചെയ്യുന്നതു.***

***[17] ആകയാൽ അതിനെ പ്രവർത്തിക്കുന്നതു ഞാനല്ല എന്നിൽ വസിക്കുന്ന പാപമത്രേ.***

**ഇപ്രകാരമുള്ള  മനുഷ്യനിലെ പാപത്തിന്റെ വാസത്തെ ദാമ്പത്യത്തോടാണ് പൗലോസ് അപ്പോസ്തലൻ ഉപമിക്കുന്നത്. ഭാര്യഭർതൃനിയമത്തിൻകീഴിൽ ഭർത്താവ് മരിച്ചാൽ മാത്രമേ ഭാര്യയ്ക്ക് മറ്റൊരാളുടെത് ആകുവാൻ കഴിയുകയുള്ളു. ഈ മർമ്മമാണ് പൗലോസ് പാപത്തിന്റെ നാശത്തിലും കാണിച്ചു തരുന്നത്.ഇങ്ങനെ പാപം മരിച്ച് ആത്മാവ് സ്വാതന്ത്ര്യം പ്രാപിക്കുകയും ആ ആത്മാവ് ക്രിസ്തുവിന്റേതായിത്തീരുകയും ചെയ്യുന്നു. ഈ മർമ്മമാണ് സത്യത്തിന്റെ സാക്ഷ്യമായ ക്രൂശുമരണത്തിൽ കാണാൻ കഴിയുന്നത്.**

**രണ്ട് അധർമ്മികൾ എന്നുള്ളതിൽ ഒന്നു നീക്കപ്പെടുവാനുള്ള പാപവും മറ്റൊന്ന്**

**രക്ഷിക്കപ്പെടുവാനുള്ള ആത്മാവുമാണ്. പാപം മരിച്ച് എന്നേക്കുമായി തിരിച്ചുവരവ് ഇല്ലാത്ത വിധത്തിൽ തള്ളപ്പെടുകയും ആത്മാവ് ക്രിസ്തുവിനോടൊപ്പം പറുദീസ പ്രാപിക്കയും ചെയ്യുന്നു. ഇതാണ് നിത്യജീവൻ. സത്യത്തിന്റെ സാക്ഷ്യത്തിലുള്ള വിശ്വാസം മനുഷ്യനെ രക്ഷിക്കുന്നു. ഈ സാക്ഷ്യത്തിലുള്ള വിശ്വാസമാണ് സുവിശേഷം.സുവിശേഷം എന്നുള്ളത് മനുഷ്യനെ പാപത്തിൽ നിന്ന് രക്ഷിക്കുവാനുള്ള ദൈവശക്തി ആകുന്നു.**

***റോമർ 1:16 സുവിശേഷത്തെക്കുറിച്ചു എനിക്കു ലജ്ജയില്ല; വിശ്വസിക്കുന്ന ഏവന്നും ആദ്യം യെഹൂദന്നും പിന്നെ യവനവന്നും അതു രക്ഷെക്കായി ദൈവശക്തിയാകുന്നുവല്ലോ.***

**ക്രിസ്തുവിന്റെ സാക്ഷ്യത്തിലൂടെയാണ് ആ ശക്തി നമുക്ക് ലഭിക്കുന്നത്. വിശ്വസിക്കാം രക്ഷ പ്രാപിക്കാം. സത്യത്തിന്റെ പ്രതീകാത്മക ശുശ്രൂഷയാണ് സ്നാനം. പാപിയായ മനുഷ്യൻ പാപത്തിന് അടിമയാകാതെ ഇരിക്കുവാനാണ് പാപത്തിന് അടിമപ്പെട്ട പഴയ മനുഷ്യൻ അവനോടുകൂടെ ക്രൂശിക്കപ്പെടുന്നത്. അങ്ങനെ ഒരു പാപി മരിക്കുമ്പോൾ ആണ് അവനു പാപത്തിൽനിന്ന് സ്വാതന്ത്ര്യം ലഭിക്കുന്നത്. സ്നാനത്തിനു ശേഷം അവൻ ഉയർത്തെഴുന്നേറ്റ പുതിയ സൃഷ്ടിയാണ്. ഈ വിധത്തിൽ വിശ്വാസത്താൽ സ്വാതന്ത്ര്യം പ്രാപിക്കുന്ന മനുഷ്യൻ സാക്ഷാൽ സ്വതന്ത്രനാണ്**

***റോമർ 6 :6 നാം ഇനി പാപത്തിന്നു അടിമപ്പെടാതവണ്ണം പാപശരീരത്തിന്നു നീക്കം വരേണ്ടതിന്നു നമ്മുടെ പഴയ മനുഷ്യൻ അവനോടുകൂടെ ക്രൂശിക്കപ്പെട്ടു എന്നു നാം അറിയുന്നു.***

*[7] അങ്ങനെ മരിച്ചവൻ പാപത്തിൽ നിന്നു മോചനം പ്രാപിച്ചിരിക്കുന്നു.*

ക്രിസ്തു ദൈവപുത്രനായും മനുഷ്യപുത്രനായും വചനത്തിൽ തിളങ്ങുന്നുണ്ട്. ദൈവപുത്രൻ എന്നുള്ളത് മനുഷ്യന് വീണ്ടും ജനിക്കുവാനുള്ള ഒരു ഇടമാണ്. എന്നാൽ മനുഷ്യ പുത്രൻ എന്നുള്ളത് മനുഷ്യന്റെ ഉള്ളിൽ ജനിക്കാനുള്ളതാണ്. അങ്ങനെ ദൈവത്തിൽ നിന്ന് വീണ്ടുംജനനം പ്രാപിക്കുന്നതോടൊപ്പം ഓരോ മനുഷ്യന്റേയും ഉള്ളിൽ ക്രിസ്തു ജനിക്കണം എന്നും ആ ക്രിസ്തുവാണ് പിന്നീട് പാപത്തിൽ നിന്ന് സ്വാതന്ത്ര്യം നൽകുന്നതെന്നും വചനം തെളിവ് തരുന്നു.

ദൃഷ്ടാന്തമായി ഒരു സ്ത്രീയുടെ ജീവിതക്രമം എടുത്തുകൊണ്ടു ആ പുത്രനെക്കുറിച്ചു നമുക്ക് മനസ്സിലാക്കാം. ഒരു സ്ത്രീ തന്റെ കന്യാകാലമൊക്കെയും തന്റെ പിതാവിനോടൊത്ത് വിശുദ്ധിയിൽ കഴിയുന്നുണ്ട്. എന്നാൽ പിന്നീട് വിവാഹത്തിലൂടെ അവൾ താൻ സൂക്ഷിച്ചിരുന്ന കന്യകാത്വം നഷ്ട്ടപ്പെട്ടു 'മറ്റൊരു ബന്ധനത്തിലേക്ക്' കടന്നുപോകുന്നു. അവിടെ താൻ ഒരു പുരുഷശിശുവിനു ജന്മം നൽകുന്നു. തന്റെ ഭർത്താവിന്റെ മരണശേഷം പുരുഷനായിത്തീർന്ന ആ ശിശു അന്നുവരെയും തനിക്കുണ്ടായിരുന്ന 'മറ്റൊരു ബന്ധനത്തിൽനിന്ന്' മോചനം പ്രാപിക്കുവാൻ ഇടയാക്കിത്തീർക്കുന്നതോടൊപ്പം തനിക്കു ആദിയിലുണ്ടായിരുന്ന വിശുദ്ധിയുടെ ജീവിതത്തിലേക്ക് തിരികെ പോകുകയും ചെയ്യുന്നുണ്ട്.
പുത്രന് ജന്മം നൽകുന്ന സ്ത്രീക്കുമാത്രമേ ഇങ്ങനെയൊരു അവകാശം ലഭ്യമാകുകയുള്ളു.

*(യോഹന്നാൻ – അദ്ധ്യായം 8: 36.പുത്രൻ നിങ്ങൾക്കു സ്വാതന്ത്ര്യം വരുത്തിയാൽ നിങ്ങൾ സാക്ഷാൽ*

*സ്വതന്ത്രർ ആകും.)*

ഭർത്താവ് മരിക്കുന്നതിലൂടെയാണ് സ്ത്രീക്ക് ഈ സ്വാതന്ത്ര്യം ലഭ്യമാകുന്നത്.

ദേഹി (പ്രാണൻ,ആത്മാവ്,soul) അടിമയാക്കപ്പെട്ടിരിക്കുന്ന പിശാചിന്റെ (ദേഹം) ബന്ധനത്തെ കാണിക്കുവാനാണ് ഭാര്യാഭർതൃബന്ധത്തെ ദൈവം സ്ഥാപിച്ചിരിക്കുന്നത്. ഭൌതികമായി ദാമ്പത്യത്തിൽ ഒരു പുത്രൻ ജനിക്കുക എന്നുള്ളതും എല്ലാവരുടെയും ലക്ഷ്യവുമാണ്. ഈ മർമ്മത്തെയാണ് ദൈവം ആത്മീകതയിൽ വെളിപ്പെടുത്തുന്നത്.

ആത്മീകമായി പാപത്തിൽനിന്നു സ്വാതന്ത്ര്യം നൽകുന്ന ഈ പുത്രൻ ആരാണ്? ആ പുത്രൻ യേശുക്രിസ്തുവാണ്.അവിടുന്ന് മനുഷ്യപുത്രനും ദൈവപുത്രനും ആകുന്നു.

വചനം മനുഷ്യനെ കാണുന്നത് മരണത്തിനു വിധിക്കപ്പെട്ട പാപബന്ധിതആത്മാവായിട്ടാണ്;(ദേഹി). ഓരോ സ്ത്രീയും പുത്രനു ജന്മം നല്കിക്കൊണ്ട് സ്വതന്ത്രരാക്കപ്പെടുന്നതുപോലെ ഓരോ ആത്മാവും തന്റെയുള്ളിൽ ക്രിസ്തുവിനു ജന്മം നൽകിയാൽ മാത്രമേ ‘മറ്റൊരു ബന്ധനമായ’ പാപബന്ധനത്തിൽനിന്ന് സ്വതന്ത്രരാക്കപ്പെടുകയുള്ളു.

*(ഗലാത്യർ – അദ്ധ്യായം 4: 19 ക്രിസ്തു നിങ്ങളിൽ ഉരുവാകുവോളം ഞാൻ പിന്നെയും പ്രസവവേദനപ്പെടുന്നവരായ എന്റെ കുഞ്ഞുങ്ങളേ,)*

ഓരോ മനുഷ്യനിലും വിശ്വാസത്താൽ ക്രിസ്തു

**ഉരുവാകുവാൻ അപ്പോസ്തലൻ പൌലൊസ് കാത്തിരുന്നു.**

**(മനുഷ്യദേഹം എന്നുള്ളത് പിശാചും പ്രാണൻ എന്നുള്ളത് ദേഹിയും ആകുന്നു.ദേഹവും ദേഹിയും ഒരുമിച്ചു കാണുന്നതുപോലെ പിശാചും ആത്മാവും ഒരുമിച്ചു കഴിയുന്നു. അതാണ് മനുഷ്യൻ എന്ന ബുദ്ധിജീവി)**

**ഭാര്യാഭർതൃബന്ധത്തിൽ ഭർത്താവ് മരിച്ചു ഭാര്യ സ്വതന്ത്രയാക്കപ്പെടുന്നതുപോലെ ദേഹിദേഹബന്ധത്തിൽ ദേഹം (പിശാച്,പാപം) മരിച്ചു ദേഹി സ്വതന്ത്രമാക്കപ്പെടട്ടെ. ആ ദേഹി ഉയിർത്തെഴുന്നേറ്റുകൊണ്ടു ക്രിസ്തുവിന്റേതാകട്ടെ. പാപം വിട്ടൊഴിഞ്ഞുള്ള ജീവിതവും അവനിൽ തുടങ്ങട്ടെ.**

***റോമർ – അദ്ധ്യായം 6: 14 നിങ്ങൾ ന്യായപ്രമാണത്തിന്നല്ല, കൃപെക്കത്രെ അധീനരാകയാൽ പാപം നിങ്ങളിൽ കർത്തൃത്വം നടത്തുകയില്ലല്ലോ.***

***യോഹന്നാൻ 1 അദ്ധ്യായം 5:18 ദൈവത്തിൽനിന്നു ജനിച്ചിരിക്കുന്നവൻ ആരും പാപം ചെയ്യുന്നില്ല എന്നും നാം അറിയുന്നു; ദൈവത്തിൽനിന്നു ജനിച്ചവൻ തന്നെത്താൻ സൂക്ഷിക്കുന്നു; ദുഷ്ടൻ അവനെ തൊടുന്നതുമില്ല.***

**ദേഹത്തിന്റെ ആ മരണം ക്രിസ്തുവിനോടൊപ്പം ആയിരിക്കട്ടെ എന്നതുകൊണ്ടും അവിടുന്ന് ദേഹിദേഹബന്ധങ്ങളെ വേർപെടുത്തുവാനും ദേഹിയ രക്ഷിക്കുവാനുമാണ് കുരിശിൽ ആ സത്യത്തിന്റെ സാക്ഷ്യം പ്രദർശിപ്പിച്ചത്. അവിടുത്തോടൊപ്പം ക്രൂശിക്കപ്പെട്ട അധർമ്മികൾ**

**ദേഹിദേഹങ്ങളുടെ പ്രതീകങ്ങളാണ്.**

***ലൂക്കോസ് – അദ്ധ്യായം 22: 37. അവനെ അധർമ്മികളുടെ കൂട്ടത്തിൽ എണ്ണി എന്നു എഴുതിയിരിക്കുന്നതിന്നു ഇനി എന്നിൽ നിവൃത്തിവരേണം എന്നു ഞാൻ നിങ്ങളോടു പറയുന്നു; എന്നെക്കുറിച്ചു എഴുതിയിരിക്കുന്നതിന്നു നിവൃത്തി വരുന്നു" എന്നു പറഞ്ഞു.***

**അധർമ്മികളായ മനുഷ്യരോട് നിങ്ങളെക്കുറിച്ചുള്ള ദൈവേഷ്ടമായ തിരുവെഴുത്തു നിറവേറുമോ എന്ന് യേശുക്രിസ്തു പരോക്ഷമായി ചോദിക്കുന്നു.**

***(തെസ്സലൊനീക്യർ 1 – അദ്ധ്യായം 4 :3 ദൈവത്തിന്റെ ഇഷ്ടമോ നിങ്ങളുടെ ശുദ്ധീകരണം തന്നേ.)***

**അതെ, അതു ക്രിസ്തുവിനോടോപ്പമുള്ള പാപിയുടെ മരണത്തിലൂടെത്തന്നെ.**

**അതെ, തന്നിൽ വിശ്വസിച്ച യഹൂദരുമായിട്ടാണ് യേശുക്രിസ്തു ഈ വചനം പങ്കുവെച്ചതും.**

***(യോഹന്നാൻ – അദ്ധ്യായം 8:31. തന്നിൽ വിശ്വസിച്ച യെഹൂദന്മാരോടു യേശു: "എന്റെ വചനത്തിൽ നിലനില്ക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി, 32. സത്യം അറികയും സത്യം നിങ്ങളെ സ്വതന്ത്രന്മാരാക്കുകയും ചെയ്യും" എന്നു പറഞ്ഞു.)***

**പ്രിയ വായനക്കാരേ,യേശുവിൽ വിശ്വസിച്ചു പാപത്തിൽനിന്നു സ്വാതന്ത്ര്യം പ്രാപിക്കുവാൻ, ദേഹി(ആത്മാവ്) ക്രിസ്തുവിന്റേതാകുവാൻ നിത്യത പ്രാപിക്കുവാൻ പാപത്തിൽനിന്നു സ്വാതന്ത്ര്യം നല്കുന്ന ആ സത്യത്തെ തിരിച്ചറിയുമോ? ആ ഭാഗ്യപദവി വിശ്വാസത്താൽ സ്വീകരിക്കുമോ? സ്വാഗതം ചെയ്യുന്നു.ക്രിസ്തുവിലുള്ള സാക്ഷാൽ സ്വാതന്ത്ര്യത്തിൽ നിന്നുകൊണ്ട് വീണ്ടുമൊരു ആശംസകൾ എല്ലാവരെയും അറിയിക്കുന്നു. നന്ദി, നമസ്ക്കാരം.**

